# മൃത്യുകാലജ്ഞാനം



പരിശോധകന്‍,

ത്സ്യൂസ്, കെ. കുട്ടന്‍എഴുത്തച്ഛന്‍

# മൃത്യുകാലജ്ഞാനം

(ഭാഷാവ്യാഖ്യാസഹിതം)

പരിശോധകൻ:

ജ്യോത്സ്യൻ, കെ. കുട്ടൻ എഴുത്തച്ഛൻ.

പ്രസാധകൻ:

കെ. ശങ്കരൻ മൂസ്സത്,

ജ്ഞാനസാഗരം പുസ്തകശാല

തൃശ്ശിവപേരൂർ.




രാമാനുജമുദ്രാലയം ക്ലിപ്തം,

തൃശ്ശിവപേരൂർ.

1103.



[വില 0 6 0

# പ്രസ്താവന

പുസ്തകങ്ങളുടെ പ്രസിദ്ധീകരണവിഷയത്തിൽ പലരും പരിശ്രമംചെയ്തുവരുന്നുണ്ടെങ്കിലും, പ്രാചീനങ്ങളായ ആർഷതന്ത്രങ്ങൾ പലതും നാമാവശേഷമായി തീർന്നിരിക്കുന്നു. വളരെ ഗ്രന്ഥങ്ങൾ പ്രസിദ്ധംചെയ്യാതെ രഹസ്യമായി പെട്ടിക്കകത്തുവെച്ച് നിശ്ശേഷം ദ്രവിച്ചുപോയിട്ടുണ്ട്. ആർഷങ്ങളായ ചില ഗ്രന്ഥങ്ങൾ ആ ലോകാനുഗ്രഹശീലന്മാരായ ഋഷീശ്വരന്മാരുടെ അനുഗ്രഹംകൊണ്ടൊ മററൊ ഇന്നും പലേ പഴയ ഗ്രന്ഥപുരകളിൽനിന്നും നാശംവരാതെ കിട്ടുവാനുണ്ട്. ഞങ്ങൾ പഴയ ഗ്രന്ഥപ്പുരകളെ അന്വേഷിച്ചറിഞ്ഞു പരിശോധിച്ചതിൻെറ ഫലമായി കിട്ടീട്ടുള്ളതാകുന്നു ഈ പ്രസിദ്ധപ്പെടുത്തുന്ന 'മൃത്യുകാലജ്ഞാനം' എന്ന ചെറിയപുസ്തകം. ഈ പുസ്തകം പൊതുജനോപകാരാർത്ഥമെന്നു മാത്രമല്ല, വിശേഷിച്ച് ജോത്സ്യന്മാർക്കും അവശ്യം ആവശ്യമായിട്ടുള്ളതാണ്. ചെറിയ ഈ പുസ്തകത്തിലെ ശ്ലോകങ്ങൾക്കു ലളിതമായ ഒരു ഭാഷാവ്യാഖ്യാനവും ചേർത്തിട്ടുണ്ട്. ജീവിതകാലത്തെ സൂക്ഷ്മമായി അറിയുന്നത് ഏവർക്കും അത്യാവശ്യമായിട്ടുള്ളതാണല്ലൊ. ഇതുപോലെ പുറത്തുവരാതെ കിടക്കുന്ന ഗ്രന്ഥങ്ങൾ ഇനിയും പരിശോധിച്ചുവരുന്നുണ്ട്. അവകൂടി ഉടൻ പ്രസിദ്ധപ്പെടുത്തുവാൻ ജഗദീശ്വരൻ സംഗതിവരുത്തട്ടെ.

എന്ന്

പ്രസാധകൻ.

# മൃത്യുകാലജ്ഞാനം.

## ഒന്നാംഭാഗം.

ശൃണുസിദ്ധിം മഹായോഗിൻ
ദത്താത്രേയമഹാമുനേ
മനുഷ്യാണാം ഹിതാർത്ഥായ
മൃത്യുജ്ഞാനഞ്ചകഥ്യതേ 1

ദാതവ്യ ഗുരുഭക്തായ
നദ്യോ ദുഷ്ടമാനസെ
യസ്മൈ കസ്മൈനദാതവ്യം
നാന്യഥാ ശങ്കരോദിതം. 2

ഹേ! ദത്താത്രേയമഹാമുനേ! മനുഷ്യരുടെ ഹിതത്തിന്നു മൃത്യുകാലജ്ഞാനം പറയപ്പെടുന്നു. സിദ്ധിയെ കേട്ടുകൊൾക. ഗുരുഭക്തന്നു മാത്രമേ ഈ വിദ്യയെക്കൊടു[illegible]ക്കൂടു. ദുഷ്ടമാനസന്നു കൊടുത്തുകൂട. വല്ലവക്കും കൊടുക്കരുതെന്നു ശങ്കരനാൽ പറയപ്പെട്ടിരിക്കുന്നു.

നദൃഷ്ടാനാസികാഗ്രേന
നേത്രഭ്രമരദൃഷ്ടികാ
ഷണ്മാസാഭ്യന്തരേമൃത്യു
ർദ്ദിയന്തിപ്പിതമേഹ. 3

യാതൊരുത്തനാൽ തന്റെ കണ്ണുകൾകൊണ്ടു തന്റെ നാസിക കാണപ്പെടുന്നില്ലയോ അവനെ ബ്രഹ്മാവുതന്നെ രക്ഷിക്കുന്നു എങ്കിലും ആറു മാസത്തിന്നകം അവൻ മരിക്കും.

നദ്രഷ്ടാരുന്ധതീംഏന
സപ്തൎഷീണാഞ്ചമദ്ധ്യതഃ
ഷണ്മാസാഭ്യന്തരെമൃത്യു-
ൎയ്യദിരക്ഷതി ഈശ്വരഃ

വടക്കെ ഭാഗത്തായി കാണുന്ന സപ്തൎഷികൾ എന്ന 7 നക്ഷത്രങ്ങളുടെ നടുവിൽ ഒന്നിനു സമീപം വളരെ ചെറുതായികാണുന്ന അരുന്ധതി എന്ന നക്ഷത്രം യാതൊരുത്തനാൽ കാണപ്പെടുന്നില്ലയോ ഈശ്വരൻതന്നെ രക്ഷിച്ചാലും അവൻ ആറുമാസത്തിനകം മരിക്കും.

സ്നാനസ്യസമയെചൈവ
മൃത്യുജ്ഞാനം നിരീക്ഷ്യതെ
ഹൃദിശുഷ്കം ഭവേദ്യസ്യ
ഷണ്മാസസ്തസ്യ ജീവനം.

കുളിക്കുന്ന സമയത്തിങ്കലും മരണകാലജ്ഞാനം ചാരിക്കപ്പെടുന്നു. മുങ്ങിയ ഉടനെ വക്ഷഃപ്രദേശം ഉണങ്ങുന്നു എങ്കിൽ ആറുമാസത്തെ മാത്രമെ പിന്നെ ജീവകാലമുള്ളു.

ബുദ്ധിജ്ഞാനം ക്രിയാഹീനം
വിപരീതന്തു ജായതെ
ചിമാരസനമേവേന്ദ്ര്യ
സ്തൃമേവനസംശയഃ 6

ഒരു വസ്തുവെ കാണുമ്പോൾ അതു മറെറാരു വസ്തുവാണെന്നു അഹേതുവായി തോന്നുന്നു എങ്കിൽ രണ്ടുമാസം കൊണ്ടു മരണം ഭവിക്കും.

ഗതിചാലന പാദാനാം
ഖണ്ഡിതം ഖണ്ഡിതം പദം
മാസേനമൃത്യു മാപ്നോതി
അഥവാ പക്ഷശേഷതഃ. 7

നടക്കുമ്പോൾ കാലടികൾ വെക്കേണമെന്ന് വിചാരിക്കുന്ന ദിക്കിലല്ലാതെ മറെറാരേടത്തേക്കു കാലുകളുവായി തെററിവെക്കുന്നു എങ്കിൽ ഒരു മാസത്തിലകം മരിക്കും. ഒന്നരമാസത്തിലകം നിശ്ചയം.

ദ്വാദശ ദലചക്രസ്ഥം
മൃത്യുകാലജ്ഞ വീക്ഷിതം
ചൈത്രാദി മാസസംഖ്യാനി
ലിഖ്യന്തേ ദ്വാദശേദളേ. 8

മേഷാദിരാശയ സ്ഥാപ്യാഃ
സൂര്യ്യാദീൻല്ലിഖ്യതേ ഗ്രഹാൻ
ജന്മഋക്ഷം ജന്മരാശീം
വീക്ഷതേ മൃത്യുകാരകേ. 9

ശനിഭൌമ കേതുരാഹു
രാശിവിദ്ധേതു കഷ്ടദം
ഋക്ഷവിദ്ധേ രാശിവിദ്ധേ
കാലമൃത്യുന്ന സംശയഃ. 10

സൂര്യ്യവേധേ മനഃസ്താപം
ബുധേസൌഖ്യം പ്രവൃത്തതേ
യാത്രായാം തീർഘജീവേ ച
ചന്ദ്രേസ്ത്രീ സുഖസമ്പദഃ 11

ദൃഷ്ടവേധേ രശ്മ്യകാദേഃ
മാന്തേ മാസേ വിചാരശ്ചേൽ
വർഷം ഷോഡശ മാസാനി
മൃത്യുകാലേ വദന്തി ച. 12

പന്ത്രണ്ടു ദളമുള്ള ചക്രത്തിൽനിന്നും മൃത്യുകാലം അറിയപ്പെടുന്നു.

അതെങ്ങിനെയെന്നാൽ ചൈത്രാദിമാസങ്ങളുടെ സംഖ്യകളെ 12 ദളങ്ങളിൽ എഴുതുക. ആ ചക്രത്തിൽ മേഷാദി (മേടം മുതലായ) രാശികളെ സ്ഥാപിക്കുക. പിന്നെ തൽക്കാലഗ്രഹസ്ഥിതിപോലെ അതാതു രാശികളിൽ സൂര്യാദിഗ്രഹങ്ങളെ എഴുതുക.



ചാന്ദ്രാമാസാശ്ചൈത്ര വൈശാഖസംജ്ഞൌ
ജ്യേഷ്ഠാഷാഢൌ ശ്രാവണഃ പ്രോഷ്ഠപാദഃ
ആശ്വിന്യാഖ്യഃ കാർത്തികോ മാർഗ്ഗശീർഷഃ
പൌഷോ മാഘഃ ഫാല്ഗുനഃ ചൈത്രനിഷ്ഠഃ.

ലഗ്നത്തേയോ ജന്മത്തേയോ ശനി ദർശിക്കുന്നു എങ്കിലും, ശനി, ചൊവ്വ, കേതു, രാഹു ഈ ഗ്രഹങ്ങളിലൊന്നിനോ അധികത്തിന്നോ രാശിവേധമുണ്ടായിരുന്നാലും അരിഷ്ടഫലമാകുന്നു.

രാശിവേധമെന്നതു താഴെ പറയുംപ്രകാരമാണ്

ആദിത്യൻ ലഗ്നത്തിന്റെ 11-ൽ നില്ക്കുമ്പോൾ, ലഗ്നത്തിന്റെ 5-ാമേടത്തു നില്ക്കുന്ന ഗ്രഹത്തിനോടും (3) മേടത്തു നില്ക്കുമ്പോൾ (9) മേടത്തു നില്ക്കുന്ന ഗ്രഹത്തിനോടും 10-ാമേടത്തു നില്ക്കുമ്പോൾ (4) മേടത്തു നില്ക്കുന്ന ഗ്രഹ



ത്തിനോട, 6-ാമേടത്തു നില്ക്കുമ്പോൾ (12) മേടത്തു നില്ക്കുന്ന ഗ്രഹത്തിനോടും ആദിത്യന്ന വേധമാകുന്നു.

ചന്ദ്രൻ 7-ൽ നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്ന ഗ്രഹത്തിനോടും, ലഗ്നത്തിൽ നില്ക്കുമ്പോൾ 5-ൽ നില്ക്കുന്നതിനോടും, 6-ൽ നില്ക്കുമ്പോൾ 12-ൽ നില്ക്കുന്നതിനോടും, ലഗ്നത്തിൽ നില്ക്കുമ്പോൾ 8-ൽ നില്ക്കുന്നതിനോടും, 10-ൽ നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്നതിനോടും, 3-ൽ നില്ക്കുമ്പോൾ 9-ൽ നില്ക്കുന്നതിനോടും ചന്ദ്രന്ന വേധം.

ചൊവ്വ 3-ൽ നില്ക്കുമ്പോൾ 12-ൽ നില്ക്കുന്നതിനോടും 11-ൽ നില്ക്കുമ്പോൾ 5-ൽ നില്ക്കുന്നതിനോടും 6-ൽ നില്ക്കുമ്പോൾ 9-ൽ നില്ക്കുന്നതിനോടും ചൊവ്വക്ക വേധം.

ബുധൻ 2-ൽ നില്ക്കുമ്പോൾ 5-ൽ നില്ക്കുന്നതിനോടും, 4-ൽ നില്ക്കുമ്പോൾ 3-ൽ നില്ക്കുന്നതിനോടും, 6-ൽ നില്ക്കുമ്പോൾ 9-ൽ നില്ക്കുന്നതിനോടും, 8-ൽ നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്നതിനോടും 10-ൽ നില്ക്കുമ്പോൾ 8-ൽ നില്ക്കുന്നതിനോടും, ലഗ്നത്തിൽ നില്ക്കുമ്പോൾ 12-ൽ നില്ക്കുന്നതിനോടും ബുധന്ന വേധം.

വ്യാഴം 2-ൽ നില്ക്കുമ്പോൾ 12-ൽ നില്ക്കുന്നതിനോടും 11-ൽ നില്ക്കുമ്പോൾ 8-ൽ നില്ക്കുന്നതിനോട 9-ൽ നില്ക്കുമ്പോൾ 10-ൽ നില്ക്കുന്നതിനോടും, 5 ൽ നില്ക്കുമ്പോൾ 4-ൽ നില്ക്കുന്നതിനോടും, 7-ൽ നില്ക്കുമ്പോൾ 3-ൽ നില്ക്കുന്നതിനോടും വ്യാഴത്തിന്ന വേധം.

ശുക്രൻ ലഗ്നത്തിൽ നില്ക്കുമ്പോൾ 8-ൽ നില്ക്കുന്നതിനോടും, 2-ൽ നില്ക്കുമ്പോൾ 7-ൽ നില്ക്കുന്നതിനോടും, 3-ൽ

നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്നതിനോടും, 4-ൽ നില്ക്കുമ്പോൾ 10-ൽ നില്ക്കുന്നതിനോടും, 5-ൽ നില്ക്കുമ്പോൾ 9-ൽ നില്ക്കുന്നതിനോടും, 8-ൽ നില്ക്കുമ്പോൾ 5-ൽ നില്ക്കുന്നതിനോടും, 9-ൽ നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്നതിനോടും, 4-ൽ നില്ക്കുമ്പോൾ 6-ൽ നില്ക്കുന്നതിനോടും, ലഗ്നത്തിൽ നില്ക്കുമ്പോൾ 3-ൽ നില്ക്കുന്നതിനോടും ശുക്രന്റെ വേധം.

ശനിയുടെ വേധം ചൊവ്വയുടേതുപോലെ.

ആദിത്യനും ശനിക്കും, തമ്മിലും ചന്ദ്രനും ബുധനും തമ്മിലും വേധമില്ല.

തഥാച.

വ്യോമഗന്ധ നവസ്ത്വാത്ര അർക്കഗോചരവേധയോഃ സാരോയമസ്ത്വാത്രയാങ്ഗീ നവോഗോധഗാദിധോമ്മതഃ ഗാത്രം ശ്യാമതളംദൈരമേ മന്ദേചാപി തഥൈവ ച. രമാഭോഗക്ഷുധാദീപ നാഭായാത്രാ ബുധസ്യ ച. ദൈത്യേജ്യോ വ്യാജോധനീശം ഭൂസ്സാമസ്സുര ഗുരോസ്തഥാ, യഭാരഭേദാഖിപാദ്ഭോസമ്മ ധൂർദ്ദേശോധിയാവൃതേ. യാഗശ്ശുക്രഃ ഭൃഗദ്ഭോഗോചരോ വേധ ഏവച. അർക്കാർക്കീ സോമസൌമ്യൌ ചാവന്യോന്യം നൈവവിധ്യതേ. ഇതി ജാതകാദേശേ.

നക്ഷത്രവേധവും രാശിവേധവും ഒരു ഗ്രഹത്തിനുണ്ടാകുമ്പോൾ കാലമൃത്യു നിശ്ചയമായി സംഭവിക്കും. നക്ഷത്രവേധം എന്നു പറയുന്നതു താഴെ പറയുംപ്രകാരമാണ്.

ഉത്രട്ടാതി ഭരണിരനിഴംപൂര പൂരാടപുഷ്യാഃ (1) രോഹിണ്യാർദ്രാശ്രവണ ചതയം ചോതിതൈരു ഘേതമ്മിൽ (2) ...

ശ്ലേഷാശ്വീ മകമിരവതീ ജ്യേഷ്ഠമൂലങ്ങൾതമ്മിൽ (3) കാലും മുക്കാലു (4) മരയുമരയും (5) പഞ്ചവർഗ്ഗാശ്ചവേധാഃ.

കാർത്തികയും അനുജന്മങ്ങളും കാൽ നക്ഷത്രങ്ങൾ

| | | | |
|---|---|---|---|
| പുണർതവും | ടി | മുക്കാൽ | ടി |
| മകീരവും | ടി | അര | ടി |

ഒരു നാളിൽ ഒരു ഗ്രഹം നിന്നാൽ ആ നാൾക്കും മറോ 5 നാളുകൾക്കും തമ്മിൽ തമ്മിൽ വേധം. സൂര്യവേധം ഉണ്ടാകുമ്പോൾ മനസ്താപവും, ബുധവേധത്തിൽ സൌഖ്യവും, ചന്ദ്രവേധത്തിൽ യാത്രയിലും തീർത്ഥയാത്രയിലും ക്രമേണ സ്ത്രീസുഖസമ്പത്തുകളും, ശുക്രവേധത്തിൽ രാജ്യലാഭവും ഫലം. മാസംതോറും ഇങ്ങിനെ വിചാരിക്കേണ്ടതാണ്. മൃത്യുകാലത്തിൽ വർഷം 12 മാസങ്ങളാണ്.

അഹോരാത്രേ ദ്വയം പശ്യേത്
പിംഗളായാം സദാഗതിം
തസ്യവർഷദ്വയം പ്രോക്തം
ജീവിതം തത്വവേദിഭിഃ. 13

വലത്തെ ഭാഗത്തുള്ള പിംഗളാ എന്ന നാഡിയിൽ (വലത്തെ നാസികാദ്വാരത്തിൽ) കൂടെ മാത്രം രണ്ടു രാവിലും പകലും ശ്വാസവായു ഗമിക്കുന്നു എങ്കിൽ അവന്നു രണ്ടു വർഷത്തോളം ആയുസ്സുണ്ട്. എന്നു തത്വവേദികളാൽ പറയപ്പെട്ടിരിക്കുന്നു.

ത്രിരാത്രം വഹതേയസ്യ
വായുരേകപുടേസ്ഥിരഃ
സംവത്സരം തദാ ആയുഃ
പ്രവദന്തി മുനീശ്വരാഃ 14

ഇഡ, പിംഗള എന്ന രണ്ടു നാഡികളിൽ ഏതിലെങ്കിലും ഒന്നിൽക്കൂടി മാത്രം മൂന്നു രാത്രി എടവിടാതെ ശ്വാസവായു ഗമിക്കുന്നു എങ്കിൽ അവൻെറ ആയുസ്സു് ഒരു സംവത്സരമാണെന്നു മുനീശ്വരന്മാർ പറയുന്നു.

രാത്രൌ ചന്ദ്രൌ ദിവാസൂര്യ്യൌ
മാസമേകം നിരന്തരം
ഭവേൻമൃത്യുന്നരസ്യാസ്യ
ഷണ്മാസാഭ്യന്തരേ ധ്രുവം. 15

രാത്രിയിൽ എടത്തെഭാഗത്തെ ഇഡാ എന്ന ചന്ദ്രനാഡിയിൽ(എടത്തെ നാസികാദ്വാരത്തിൽ) കൂടിയും പകലിൽ വലത്തെ ഭാഗത്തെ പിംഗളാ എന്ന സൂര്യ്യനാഡിയിൽക്കൂടിയുംമാത്രം ഒരു മാസം എടവിടാതെ ശ്വാസവായു സഞ്ചരിക്കുന്നു എങ്കിൽ അവന്നു 6 മാസത്തിന്നകം മരണം നിശ്ചയം.

ശശാങ്കംവാരയെദ്രാത്രൌ
ദിവായസ്യദിവാകരഃ
ഇത്യഭ്യാസരതോനിത്യാ
സയോഗീനാത്രസംശയഃ 16

രാത്രിയിൽ ചന്ദ്രനാഡിയെയും (എടത്തെ നാസികാദ്വാരം) പകൽ സൂര്യ്യനാഡിയേയും (വലത്തേതു്) തടുത്തു ശ്വാസനിരോധം ചെയ്തു കൊണ്ടു ദിവസംതോറും കഴിക്കുക. ഇങ്ങിനെതന്നെ കഴിക്കുന്നവൻ യോഗിതന്നെയാണെന്നുള്ളതിന്നു സംശയമില്ല.

(ഇഡാവാമേ ഭവേന്നാഡീ
സോമസ്യാർക്കസ്യ ദക്ഷിണേ
പിംഗളാഖ്യാ സുഷുമ്നാ
ഖ്യാമദ്ധ്യമാഗ്നേയരീരിതാ)

II

ജന്മാഷ്ടമേ രാഹുയുതേ
തദ്ദശായാം മൃതിർഭവേൽ 1

ചന്ദ്രന്റെ അഷ്ടമത്തിലുള്ള രാഹുവിന്റെ ദശ മരണം ഉണ്ടാക്കും.

ശനേർവ്യയാധിപത്യം സ്യാൽ
തദ്ദശായാം മൃതിർഭവേൽ 2

ശനിയുടെ പന്ത്രണ്ടാംഭാവാധിപന്റെ ദശയിലും മരണത്തെ ഉണ്ടാക്കും.

ജന്മാൽ സപ്തമപാതഞ്ച
രവേഃസ്യാത്തദ്ദശാമൃതിഃ. 3

ചന്ദ്രാൽ സപ്തമാധിപനായ സൂര്യന്റെ ദശയിലും മരണം ഉണ്ടാക്കും.

ജന്മഷഷ്ഠാധിപോഭൂജഃ
തദ്ദശായാം മൃതിർഭവേൽ. 4

ചന്ദ്രാൽ 6-ാം ഭാവാധിപനായ ചൊവ്വയുടെ ദശയിലും മരണം ഉണ്ടാക്കും.

ചതുർത്ഥേ ദശമേ ചൈവ
ഗുളികോദയമൃത്യുദഃ

ചതുൎത്ഥദശമേശാനാം
ദശാസ്വാപതിതാസ്വ ച. 5

4 ലൊ 10ലൊ ഗുളികൻ വരികയും, ദശക്ക ആ ഭാവാധിപത്യം ഉണ്ടാകുകയും ചെയ്താൽ മരണത്തെ ഉണ്ടാക്കും.

വ്യയാധിപഃ കവിഃ സ്യാച്ചേത്
തദ്ദശായാംമൃതിർഭവേൽ 6

വ്യയാധിപനായ (12) ശുക്രന്റെ ദശക്കും മാരകത്വം കല്പിക്കാം.

ജന്മനക്ഷത്രമാരഭ്യ
ദശാസൌരേർഭവേദ്യദി
ചതുൎത്ഥാതത്ര മരണം
ജാതകസ്യ ന സംശയഃ 7

ശനിയുടെ ദശ നാലാമത്തെതായി വരികിലും മാരകത്വം കല്പിക്കാം.

ജന്മനക്ഷത്ര വല്ലഗ്നാ
കൎമ്മസ്ഥാനഗതായദി
പാപഗ്രഹാസ്തദ്ദശാസു
മരണം ജാതകസ്യഹി. 8

ലഗ്നത്തിലൊ 10ലൊ ഇരിക്കുന്ന പാപഗ്രഹങ്ങളുടെ ദശാകാലത്തിലും മാരകത്വം പറയാം.

ലഗ്നചതുൎത്ഥഗാസ്വാപി പാപഗ്രഹദശാസുമൃതിർ ഭവേൽ

(ലഗ്നത്തിലും 4ലും ഇരിക്കുന്ന പാപന്മാരുടെ ദശകാലത്തിലും മരണം സംഭവിക്കാം.)

പഞ്ചമാ സപ്തമാ ചൈവ
കുജരാഹോപാർദ്ദശ തഥാ. 9

5-ാം നക്ഷത്രാധിപത്യവും 7-ാം നക്ഷത്രാധിപത്യവും കുജരാഹുക്കളുടെ ദശക്ക സംഭവിച്ചാൽ മരണം ഉണ്ടാകും.

ഷഷ്ഠാ ചയദിജീവസ്യ
തത്രൈവ മരണം ധ്രുവം. 10

6-ാം നക്ഷത്രാധിപനായ വ്യാഴന്റെ ദശ മാരകദശയാകുന്നു.

കളത്രദേഹാധിനാഥൌ
യദി കേന്ദ്രത്രികോണഗൌ
തദീശൌ ദേഹരന്ധ്രസ്ഥൌ
തദ്ദശാ ചമൃതിപ്രദാ 11

7-ാം ഭാവാധിപനും ലഗ്നാധിപനും കേന്ദ്രത്രികോണത്തിൽ വരികയും ആ രാശ്യധിപന്മാർ ലഗ്നത്തിലൊ അഷ്ടമത്തിലൊ ഇരുന്നാൽ അവരുടെ ദശ മാരകദശയാകുന്നു.

അഷ്ടമാധിപതൌ ചാഷ്ട
ഷഷ്ഠെ ചാന്ത്യേസ്ഥിതെ യദി
തത് ഭുക്തൌ തദ്ദശായാം ച
ദേഹനാശകരൌ ഭവേത്. 12

അഷ്ടമാധിപൻ 6, 8, 12 ഈ ഭാവങ്ങളിൽ ഇരുന്നാൽ ആ ഗ്രഹത്തിന്റെ ദശാകാലവും അപഹാരകാലവും മരണസൂചകമാണ്.

ശനൌ ലഗ്നസ്ഥിതേവാപി
അഷ്ടമസ്ഥാനഗേ പി വാ

തദ്ദശായാം വിജാനീയാത്
മരണം നാത്ര സംശയഃ 13

ലഗ്നത്തിൽ ഇരിക്കുന്ന ശനിയുടെ ദശയും അഷ്ടമത്തിലെ ശനിയുടെ ദശയും മാരകദശയാകുന്നു.

തല്ക്കാലേ ലഗ്നപേ തൽസ്ഥേ
ദേഹാധിപ ദശായദി
തദ്ഭുക്തി പരിമിതം ദേഹ
ഗണ്ഡാന്തം പരികല്പ്യതേ. 14

ലഗ്നത്തിൽ ഇരിക്കുന്ന ലഗ്നാധിപൻെറ ദശാപഹാര കാലങ്ങളിലും ദേഹനാശത്തെ കല്പിക്കാം.

ലഗ്നപേ ജന്മകാലേ തൽ ലഗ്നസ്ഥേ സതി ത-
ത്കാലേ തദ്ദശായദി
തല്ലഗ്നാധിപ ഭുക്തി പരിമിതകാലം ജീവതി.

(ജനനകാലത്തിങ്കൽ ലഗ്നത്തിലിരിക്കുന്ന ലഗ്നാധിപൻെറ ദശാ ഭുക്തികാലത്തോളം ജീവിതത്തെ പറയാം.)

ക്രൂരാസ്തനീചാപചയ-
ഖേചരസ്യദശായദി
ദശാഛിദ്രമിതിജ്ഞേയം
പ്രവദന്തിമനീഷിണഃ
ദശാഛിദ്രേഷുകാലേഷു
മാരകോമരണപ്രദഃ. 15

പാപന്മാരുടെയും മൌഢ്യമുള്ളവരുടെയും നീചസ്ഥിതന്മാരുടേയും അപചയസ്ഥന്മാരുടേയും (1,2,4 5,7,8,9, 12 ഈ ഭാവങ്ങളിലിരിക്കുന്നവർ) ദശാകാലങ്ങളിലും അപഹാരഛിദ്രകാലങ്ങളിലും മരണത്തെ പറയാം.

അല്പായുര്യോഗജാതസ്യ
വിപദ്ദായേമൃതിംവദേൽ 16

അല്പായുര്യോഗമുള്ളവക്കു 3-ാമത്തെ ദശയിൽ മരണം സംഭവിക്കും.

ജാതസ്യമദ്ധ്യമയോഗേ
പ്രത്യരേതുമൃതിംവദേൽ. 17

മദ്ധ്യായുര്യോഗമുള്ളവക്കു 5-ാമത്തെ ദശ മാരകദശ.

ദീഘായുര്യോഗജാതാനാം
വധഭേതുമൃതിംവദേൽ
ത്രിഷുയോഗേഷുസവ്വേഷു
പ്രത്യേകംത്രിവിധംഭവേൽ 18

ദീഘായുര്യോഗമുള്ളവർ, 7-ാമത്തെദശയിൽ മരിക്കും.

### പിതൃമരണം.

ഷഷ്ഠാഷ്ടമവ്യയേശാനാം
ദശാപിതൃമൃതിപ്രദാ.

6, 8, 12 ഭാവാധിപന്മാരുടെ ദശയിൽ പിതൃമരണം.

### മാതൃമരണം.

ജന്മപഞ്ചമതഃകമ്മ-
നാഥസ്യയദിവാദശാ
തത്കമ്മകമ്മനാഥസ്യ
ദശാമാതൃമൃതിപ്രദാ.

ചന്ദ്രന്റെ 2-ാം ഭവാധിപന്റെയും 7-ാം ഭാവാധിപന്റെയും ദശാകാലങ്ങളിൽ മാതൃമരണം പറയാം.

ധനലാഭാധിപാനാംദശാമാതൃമൃതിപ്രദാഇതി യാവൽ.

(ചിലപ്പോൾ ധനലാഭാധിപന്മാരുടെ ദശയും മരണത്തെ ഉണ്ടാക്കുന്നു.)

### അനുജമരണം.

ലഗ്നപഞ്ചമലാഭേശ-
ദശാസ്വനുജമാരണം.

ലഗ്നം 5, 11 ഈ ഭാവാധിപന്മാരുടെ ദശ മരണം ഉണ്ടാക്കും. ലഗ്നാൽ പഞ്ചമാധിപസ്യ വാ ലാഭാധിപസ്യ വാ ദശാ അനുജമൃതിപ്രദാ.

ലഗ്നാൽപഞ്ചമാധിപസ്യദശായാംഅനുജമാരണം കേന കാരണേനഭവേദിതി വിചാരേ ലഗ്നാൽ പഞ്ചമംസഹോ ദരസ്ഥാനാൽ മൃത്യുമൃതിസ്ഥാനമിതിഗ്രാഹ്യം.

### ജ്യേഷ്ഠഭ്രാതൃമരണം.

ബന്ധുപഞ്ചമജാമിത്ര-
പാനാംജ്യേഷ്ഠസ്യമാരണം.

4, 5, 7, ഈ ഭാവാധിപദശ ജ്യേഷ്ഠമരണമാകുന്നു.

എന്നിത്യാദിയായവകൂടി അവിടവിടെ
അനുസ്മരിച്ചുകൊള്ളണം.

---

1. മാറിടത്തിന്റെ രണ്ടു പാർശ്വങ്ങളിൽ അപസ്തംഭങ്ങൾ എന്നു പേരായ രണ്ടു നാഡികൾ വായുവിനെ വഹിക്കുന്ന മർമ്മങ്ങളാകുന്നു. അവിടെ മുറിഞ്ഞാൽ വയററിൽ രക്തം നിറഞ്ഞു കാസശ്വാസങ്ങൾ ഹേതുവായി മരിക്കും.

2. കണ്ഠനാളത്തിന്റെ ഇരുപുറങ്ങളിലും ജിഹ്വായെയും നാസികയെയും ആശ്രയിച്ചതുകളായിട്ട നന്നാല്ല സിരകളുണ്ട്. അതുകൾ മാതൃകകളെന്ന മൎമ്മങ്ങളാകുന്നു. അവിടെ മുറിഞ്ഞാൽ അപ്പോൾ മരിക്കും.

3. വികൃതിയോടുകൂടാതെ മരണവും വികൃതികണ്ടാൽപിന്നെ മരിക്കാതെയുള്ള ഇരിപ്പും ഇല്ല. തുമ്മുമ്പോഴും ചുമക്കുമ്പോഴും അപൂൎവ്വമായിട്ടുള്ള ശബ്ദം പുറപ്പെടുകയും ശ്വാസം സാധാരണമായിട്ടുള്ളതുപോലെ അല്ലാതെ ദീൎഘമായിട്ടോ ഹ്രസ്വമായിട്ടോ ഭവിക്കുകയും ശ്വാസത്തിന്ന ദുൎഗ്ഗന്ധമോ സുഗന്ധമോ ഉണ്ടാകയും മരണലക്ഷണമാകുന്നു.

4. കൈകാൽ മുതലായ അവയവങ്ങൾ എല്ലാംസമയങ്ങളിലും ഉഷ്ണങ്ങളായിരിക്കുമ്പോൾ തനിക്ക ശൈത്യം തോന്നുകയും ശീതങ്ങളായിരിക്കുമ്പോൾ ഉഷ്ണം തോന്നുകയുമുണ്ടാകുന്നുവോ അവൻ ഒരു കൊല്ലം തികച്ച ജീവിക്കയില്ല.

5. മാറിടത്തിങ്കൽ ഉഷ്ണവും ഉദരത്തിൽ ശീതവും മലത്തിന്ന അയവും തണ്ണീർദാഹവുംകൂടി കണ്ടാൽ അവൻ മരിച്ചവനോട തുല്യനാകുന്നു.

6. മൂത്രം, ശുക്ലം, മലം, തുപ്പൽ ഇവ വെള്ളത്തിൽ വീണാൽ താഴുകയും തുപ്പൽ നാനാവൎണ്ണമായിരിക്കയും മരണലക്ഷണമാകുന്നു — ഇവയിൽ ഒന്നുണ്ടായാൽ അവൻ ഒരുമാസത്തിലകം ജീവിച്ചിരിക്കയില്ല.

7. പാദത്തിങ്കൽ വീക്കവും കാൽവണ്ണകൾ സ്ഥാനത്തിങ്കൽനിന്ന ഇളകുകയും തുടകൾക്ക തളൎച്ചയുംകൂടി ഭവിച്ചാൽ മരണകാരണമാണ്.

8. മുഖവും കൈകളും കാലുകളും അധികമായി ശോഷിക്കുന്നുവോ അവനും, മേൽപറഞ്ഞ അംഗങ്ങൾ ക്രമത്തിലധികം വീക്കുന്നുവോ അവനും ഒരു മാസംകൊണ്ടു മരിക്കും.

9. കുഷ്ഠരോഗിക്കു ശരീരം വിള്ളുകയും കണ്ണു പുവക്കുകയും ഒച്ച അടക്കുകയും അഗ്നി മന്ദിക്കുകയും വ്രണത്തിൽ കൃമികൾ ഉത്ഭവിക്കുകയും തണ്ണീർദാഹവും ഉണ്ടാവുന്നതു മരണകാരണമാകുന്നു.

10. കഫജ്വരമുള്ളവന്റെ മുഖത്തിങ്കൽനിന്നു പ്രഭാതകാലത്തിങ്കൽ വളരെ വിയപ്പോലിച്ചാൽ അവൻ മരിക്കുന്നതാണ്.

11. കണ്ണുകളിൽ മഞ്ഞനിറവും മുഖത്തിന്നു പുഷ്ടിയും ശംഖങ്ങളിലെ മാംസബന്ധത്തിന്നു അയവും ഞെട്ടുകയും ഉഷ്ണിക്കയും ഒന്നിച്ചു ഭവിച്ചാൽപിന്നെ ചികിത്സിച്ചിട്ടു ആവശ്യമില്ല.

ഇനി ഇന്നിന്ന കാലങ്ങളിലാണ് മരണംനേരിടുക എന്നു താഴെ പറയുന്നതുകൊണ്ടു അറിയാവുന്നതാണ്.

I, മനുഷ്യരുടെ ആയുസ്സ് 120-എന്നു പറയുമെങ്കിലും പ്രായേണ 90 വയസ്സിന്നു മുമ്പു മരിക്കുന്നതായിട്ടാണു കണ്ടുവരുന്നതു. അതിനാൽ 90നെ മൂന്നാക്കി ഭാഗിച്ചാൽ കിട്ടുന്ന ഭാഗമായ 30 വയസ്സുവരെ അല്പായുസ്സായവൎക്കും 60 വയസ്സുവരെ മദ്ധ്യായുസ്സുകാൎക്കും, 90 വരെ ദീൎഘായുസ്സുള്ളവൎക്കും ആയുസ്സിന്റെ കഷ്ടകാലമായി കരുതണം.

II. ഗുളികൻ നില്ക്കുന്ന രാശിയിലൊ അതിന്റെ ത്രികോണത്തിലൊ ശനി ചാരവശാൽ സഞ്ചരിക്കുമ്പോഴായിരിക്കും രാത്രി ജനിച്ചവരുടെ മരണം. പകൽ ജനിച്ചവരുടെ മരണം അവയുടെ ഏഴാം രാശിയിൽ ശനി സഞ്ചരിക്കുമ്പോഴും ആകും.

# രണ്ടാം ഭാഗം.

---

ഗുളികം രവിസ്ഫുടം ച
ഗുണിതചാനവസംഖ്യയാ
ഉഭയോരൈക്യരാശ്യംശേ
ഗ്രഹഗേരവിജമൃതിഃ.

ആദിത്യസ്ഫുടവും ഗുളികസ്ഫുടവും ഒന്നിച്ചുക്കൂട്ടി അതിനെ ഒമ്പതുകൊണ്ടു ഗുണിച്ചാൽ വരുന്ന രാശിയിലൊ അംശത്തിലൊ ശനിവരുന്നകാലത്തിൽ മരണം സംഭവിക്കും.

അഷ്ടമസ്യത്രിഭാഗാംശ
പതിസ്ഥിത ഗ്രഹാംശയൊ
തദീശനവഭർക്ഷം ച
ഗതേവാമരണം ഭവേൽ. 2

അഷ്ടമത്തിന്റെ ദ്രേക്കാണനവാംശാധിപതി നില്ക്കുന്ന രാശിയിലൊ അഷ്ടമാധിപന്റെ നവാംശരാശിയിലൊ ശനിവരുന്ന കാലത്തു മരണം സംഭവിക്കും.

ജന്മകാലീനഭൃഗുജാൽ
കാമശത്രുവ്യയേരവൌ
മരണംനിശ്ചയംബ്രൂയാ
ദിതിസദ്ഗുരുഭാഷിതം. 3

ജനനകാലത്തിൽ ശുക്രൻനിന്ന രാശിയുടെ 6. 7. 12. രാശികളിൽ സൂര്യൻ സഞ്ചരിക്കുന്ന കാലത്തും മരണം നേരിടാം.

**രന്ധ്രേശപാദായതിശ്ചേ**
**മാന്ദിസ്ഥാവധിശേഷതഃ**
**ശനിശ്ചേന്മരണം ബ്രൂയാ-**
**ദിതിസൽഗ്രന്ഥഭാഷിതം.**

അഷ്ടമാധിപൻ മുതൽ എത്രാമത്തെ രാശിയിൽ ഗുളികൻ നില്ക്കുന്നുവോ അത്രാമത്തെ രാശിയിൽ പിന്നീടു ശനി വരുമ്പോൾ മരണമുണ്ടാകുമെന്നാണ് സൽഗ്രന്ഥകാരന്മാരുടെ അഭിപ്രായം.

ലഗ്നാർക്കമാന്ദിസ്ഫുടയോഗരാശേ
രധീശപാദായതഭവനോപഗസ്സു
തദ്രാശിസംസ്ഥോഥവപുഷ്ഠതത്ര്യേ
തൽകോണഗേവാമൃതിമേവജന്തുഃ 5

ഗുളികസ്ഫുടവും ലഗ്നസ്ഫുടവും ആദിത്യസ്ഫുടവും വെച്ചു കൂട്ടിയ രാശിയുടെ നാഥൻ ജനനസമയത്തു ഏതൊരു രാശിയിൽ വരുന്നുവോ ആ രാശിയിലോ അല്ലെങ്കിൽ ത്രികോണ രാശികളിലോ ഗോചരവശാൽ വ്യാഴം വരുന്ന കാലത്തു മരണം ഭവിക്കും.

മാന്ദിസ്ഫുടോദിതനവാംശഗതേമരേഡ്യേ
തദ്ദ്വാദശാംശസഹിതേ ദിനനാഥസൂനൗ
ത്രൈകോണകോണേ ഭവനേ ദിനപേ ച മൃത്യുർ
ല്ലഗ്നേന്ദുമാന്ദിയുത ഭേശഗതോഥവാസ്യാൽ. 6

വ്യാഴം ഗുളികന്റെ സ്ഫുടനവാംശകത്തിൽ വരുമ്പോഴും ആ ഗുളികസ്ഫുടത്തിന്റെ ദ്വാദശാംശത്തിൽ ശനി വരുമ്പോഴും, ഗുളികന്റെ ത്രികോണത്തിലോ അതി

ന്റെ ത്രികോണങ്ങളിലോ സൂര്യൻ വരുമ്പോഴും ജാതകൻ മരിക്കും. ലഗ്നസ്ഫുടവും ചന്ദ്രസ്ഫുടവും ഗുളികസ്ഫുടവും ഒന്നിച്ചുകൂട്ടിയാൽ വരുന്ന രാശിയുടെ നാഥൻ ജാതകകാലത്തു നിന്ന രാശിയായിരിക്കും മരണലഗ്നം.

വിലഗ്നമാന്ദിസ്ഫുടയോഗഭാംശം
നിര്യാണമാസം പ്രവദന്തി തജ്ജ്ഞാഃ
നിര്യാണചന്ദ്രോ ഗുളികേന്ദുയോഗാ
ലഗ്നംവിലഗ്നാർക്കിസുതേന്ദുയോഗം.

ഗുളികസ്ഫുടവും ലഗ്നസ്ഫുടവും ഒന്നിച്ചുകൂട്ടിയാൽ വരുന്ന രാശിയോ അംശകരാശിയോ ആയിരിക്കും മരണമാസം. ചന്ദ്രസ്ഫുടവും ഗുളികസ്ഫുടവും ഒന്നിച്ചുകൂട്ടിയാൽ വരുന്നരാശിയിൽ ചന്ദ്രൻ വരുന്ന നക്ഷത്രമായിരിക്കും മരണദിവസം. ലഗ്നസ്ഫുടവും ഗുളികസ്ഫുടവും ഒന്നിച്ചുകൂട്ടിയാൽ വരുന്ന രാശിയായിരിക്കും ജാതകന്റെ മരണലഗ്നം.

മാന്ദിസ്ഫുടേഭാനുസുതംവിശോധ്യ
രാശ്യംശകോണേരവിജേമൃതിഃസ്യാൽ
ധൂമാദിപഞ്ചഗ്രഹയോഗരാശി
ത്രികോണയാതേർക്കസുതേചമൃത്യുഃ ൮

ഗുളികന്റെ സ്ഫുടത്തിൽനിന്നും ആദിത്യന്റെ സ്ഫുടംകുറച്ചാൽ വരുന്ന രാശിയിലോ അംശകത്തിലൊ ത്രികോണങ്ങളിലൊ ശനിവരുന്ന കാലത്തു മരണം സംഭവിക്കും. ധൂമാദി അഞ്ചു ഗ്രഹങ്ങളുടെ സ്ഫുടത്തെ ഒന്നിച്ചുകൂട്ടിയാൽ വരുന്ന രാശിയിലൊ അംശകത്തിലോ ത്രികോണങ്ങളിലോ ശനിവരുന്ന കാലത്തു ജാതകൻ മരിക്കും.

സ്ഫുടേവിലഗ്നനാഥസ്യ
വിശോദ്ധ്യയമകണ്ടകം
തദ്രാശിനവഭാഗസ്ഥേ
ജീവേമൃത്യുർന്നസംശയഃ 9

ലഗ്നാധിപന്റെ സ്ഫുടത്തിൽനിന്നു യമകണ്ടകന്റെ സ്ഫുടത്തെ കുറച്ചാൽവരുന്ന രാശിയിലൊ അതിന്റെ നവാംശകത്തിലൊ വ്യാഴം വരുന്ന കാലത്തു ജാതകന്നു തീച്ചയായിട്ടും മൃത്യു സംഭവിക്കും.

രാഹുജീവസ്ഫുടയോഗം
രാശീംശാത്തദ്ഗുരൌയദാ
തദാതുനിധനംവിദ്യാൽ
തത്ത്രികോണഗതേഥവാ. 10

വ്യാഴത്തിന്റെയും രാഹുവിന്റെയും സ്ഫുടം ഒന്നിച്ചു കൂട്ടിയാൽ കാണുന്ന രാശിയാലോ അതിന്റെ ത്രികോണ രാശികളിലോ വ്യാഴം വരുന്ന കാലത്തിൽ മരണം ഭവിക്കും.

നിധനേശപരഗതരാശൗ
ഭാനാവിന്ദ്വോശ്ചഭാനുഗതരാശൗ
നിധനാധിപസംയുക്തേ
നക്ഷത്രേനിർദ്ദിശേന്മരണം. 11

അഷ്ടമാധിപതി ഇരിക്കുന്ന രാശിയിലൊ ആദിത്യചന്ദ്രന്മാരിലൊ ആദിത്യൻനിന്ന രാശിയിലൊ അഷ്ടമാധിപതി ചേരുന്ന നക്ഷത്രത്തിൽ മരണം ഭവിക്കും.

തുലാംശകസ്ഥിതെമന്ദെ
ജീവദൃഷ്ടിസമന്വിതെ
ത്രയോദശാബ്ദെമരണം
ജാതസ്യപിതൃവൈരിണഃ. 12

ശനി വ്യാഴത്തിന്റെ ദൃഷ്ടിയോടുകൂടിയവനായി തുലാംരാശി നവാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചാൽ പതിമൂന്നാംകൊല്ലം മരിക്കും.

രാഹുർവ്വക്രീശനിശ്ചൈവ
വ്യയെജാതസ്തദാനരഃ
വർഷെത്രയോദശെപ്രാപ്തെ
സ്ത്യജ്യതെദൃഷ്ടദോഷതഃ 13

രാഹുവും,വക്രഗതിയോടുകൂടിയ ശനിയും പന്ത്രണ്ടാംഭാവത്തിൽ നില്ക്കുന്നുവെങ്കിൽ അപ്പോൾ ജനിച്ചവനും അദൃഷ്ടദോഷം ഹേതുവായിട്ട് പതിമൂന്നാംകൊല്ലത്തിൽ മരിക്കും.

കന്യാംശകസ്ഥിതെമന്ദെ
സൌമ്യദൃഷ്ടിസമന്വിതെ
ചതുർദ്ദശാബ്ദെമരണം
ജാതഃകോപിസമേതിച. 14

ശനി ബുധന്റെ ദൃഷ്ടിയോടുകൂടിയവനായി കന്നിരാശി നവാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ പതിനാലാംകൊല്ലത്തിൽ മരിക്കും.

ചതുശ്ചതുർദ്ദശെബ്ദെ
മരണകാരനാഹുരേകദാരന്ദ്ര

ഉപരക്താംശാസപന്തം
കുജമന്ദബുധാംശ്ചതുല്യഭാഗസ്ഥാൻ. 15

രാഹുഗ്രസ്തനായ സൂൎയ്യനും, കുജബുധമന്ദന്മാരും സമാനഭാഗസ്ഥന്മാരായി എട്ടാംഭാവത്തിൽ നില്ക്കുമ്പോൾ ജനനമായാലും പതിനാലാംകൊല്ലം മരിക്കും.

ചന്ദ്രെ ചതുൎത്ഥെ തപനേ ച ഷഷ്ഠെ
സ്ഥിതെ ഗ്രഹഃ കേന്ദ്രഗതോ ന ചേത്സ്യാൽ
ജാതസ്തദാ വ്യാധിനിപീഡിതാംഗഃ
സമാസു പഞ്ചാഗ്രദശാമിതാസു നശ്യേൽ. 16

ചന്ദ്രൻ നാലാംഭാവത്തിലും, സൂൎയ്യൻ 6-ാം ഭാവത്തിലും നില്ക്കുമ്പോൾ കേന്ദ്രത്തിൽ ഗ്രഹമില്ലായെങ്കിൽ വ്യാധിയാൽ ഉപദ്രവിപ്പിച്ച് 15-ാംകൊല്ലം മരിക്കും.

നീചരാശിഗതശ്ചന്ദ്രാ
യദികുംഭനവാംശഗഃ
ലഗ്നെ കൎക്കിണി ജാതസ്യ
വൎഷെ പഞ്ചദശെ മൃതിഃ 17

കൎക്കിടകം രാശി ലഗ്നമായി വരികയും, ചന്ദ്രൻ കുംഭനവാംശകത്തോടുകൂടിയവനായി വൃശ്ചികംരാശിയിൽ നില്ക്കുകയും കൂടിയുണ്ടായാലും 15-ാംകൊല്ലം മരിക്കും.

കൎക്കാംശകസ്ഥിതെ മന്ദേ
കേതുദൃഷ്ടിസമന്വിതെ
സൎപ്പപീഡാ ഭവേത്തസ്യ
ഷോഡശാബ്ദാന്മൃതിൎഭവേൽ. 18

ശനി കേതുദൃഷ്ടിയോടു കൂടിയവനായി കൎക്കിടകരാശി നവാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചാൽ 16-ാം വയസ്സിൽ — പാമ്പുകടിച്ചു മരിക്കും.

ലഗ്നസ്യമന്ദാത്മജസംയുതസ്യ
നവാംശകേരന്ധ്രഗൃഹോപയാതെ
പ്രഭാകരശ്ശീതകരൌ ചയുക്തൌ
രന്ധ്രേക്ഷഗൌഷോഡശവത്സരായുഃ 19

ലഗ്നത്തിന്റെ നവാംശകം ലഗ്നാൽ അഷ്ടമരാശിയിലായി വന്നിരിക്കുന്ന സമയം ഗുളികൻ ലഗ്നത്തിലും ചന്ദ്രസൂൎയ്യന്മാർ ഒന്നിച്ചു എട്ടാം ഭാവത്തിലും നിന്നാൽ പതിനാറു വയസ്സിൽ മരിക്കും.

തൃതീയെയകാദശെസൌരഃ
പഞ്ചമേനവമേരവിഃ
ഗുരുശുക്രൌനകേന്ദ്രസ്ഥൌ
ജീവേദ്വപഷോഡശഃ 20

മൂന്നാംഭാവത്തിലൊ 11-ാം ഭാവത്തിലൊ ശനിയും 5ലൊ 9ലൊ സൂൎയ്യനും നില്ക്കുമ്പോൾ ഗുരുശുക്രന്മാർ കേന്ദ്രത്തിൽ നില്ക്കുന്നില്ലാ എങ്കിൽ 16-ാം വയസ്സിൽ മരിക്കും.

യമാംശകസ്ഥിതെമന്ദെ
ലഗ്നനാഥേന വീക്ഷിതെ
രണേശ്ശൂരോമഹാ ഭോഗീ
മൃതസ്സപ്തദശാബ്ദകെ. 21

ശനി ലഗ്നാധിപന്റെ ദൃഷ്ടിയോടുകൂടിയവനായി മിഥുനവാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ യുദ്ധത്തിൽ

ശൈത്യേത്തോടുകൂടിയും, മഹാരോഗിയും 17-ാംകൊല്ലത്തിൽ മരിക്കുന്നവനും ആകുന്നു.

കീടക്കുംഭഗതേ സൂര്യേ
ശനൗമേഷേമൃഗേഗുരൌ
പ്രാപ്തേ സപ്തദശേവർഷേ
വിഷൂച്യാമരണം ഭവേൽ. 22

വൃശ്ചികം രാശിയിലോ കുംഭരാശിയിലൊ സൂര്യനും മേടത്തിൽ ശനിയും മകരത്തിൽ വ്യാഴവും നില്ക്കുമ്പോൾ ജനിച്ചകുട്ടി വിഷൂചിപിടിച്ചു 17-ാംവയസ്സിൽ മരിക്കും.

പരസ്പരക്ഷേത്രസമന്വിതൗവാ
രന്ധ്രേശലഗ്നാധിപതീനസൌമ്യൈഃ
രിപ്ഫാരിഭേവാ ശുഭനാവിയുക്തൌ
ത്രയോദശാബ്ദേനിധനം പ്രയാതി. 23

1. അഷ്ടമാധിപൻ ലഗ്നാധിപന്റെ ക്ഷേത്രത്തിലും, ലഗ്നാധിപൻ അഷ്ടമാധിപന്റെ ക്ഷേത്രത്തിലുംനില്ക്കുകയും, അവരിരുവരും ശുഭഗ്രഹങ്ങളല്ലാതിരിക്കകയുംകൂടി ഉണ്ടായാൽ 13-ാംവയസ്സിൽ മരിക്കും.

2. ലഗ്നാഷ്ടമാധിപന്മാരിരുവരും വ്യാഴത്തിന്റെ ദൃഷ്ടിയോടുകൂടാതെ 6-ാംഭാവത്തിലൊ 12-ാം ഭാവത്തിലൊ നില്ക്കുകയും അവരിരുവരും ശുഭഗ്രഹങ്ങളല്ലാതെ ഇരിക്കകയുംകൂടിയുണ്ടായാലുംമേൽപ്രകാരംതന്നെ. ഈ രണ്ടു യോഗങ്ങൾക്കും 23-ാംശ്ലോകം പ്രമാണമാണ്.

സിംഹവൃശ്ചികകുംഭാഖ്യേ
ലഗ്നെപ്രാണഹരസ്തമഃ

അഷ്ടാദശേത്ഭയംയോഗോ
ബാദരായണസംമതഃ 24

ചിങ്ങം, വൃശ്ചികം, കുംഭം, ഈ രാശികളിൽ ഒന്ന ലഗ്നമായിവരികയും അതിൽ രാഹുനില്ക്കുകയുംകൂടി ഉണ്ടായാൽ അപ്പോഠം ജനിച്ചവൻ 18-ാംവയസ്സിൽ മരിക്കുമെന്നു ബാദരായണാചാര്യൻ പറയുന്നു.

പാപൈരെല്പ്പഗ്നാസ്സൂരന്ധ്ര കേന്ദ്രഗൈ:
സൌമ്യൈര്വ്വീര്യ്യവജ്ജിതൈ:
നീചതെഷ്ടാദശെവഷ്യ
നര:കിനാശമർഹതി. 25

ലഗ്നത്തിലും ഏഴാംഭാവത്തിലും 8-ാംഭാവത്തിലും പാപഗ്രഹങ്ങളോ അല്ലെങ്കിൽ ബലഹീനന്മാരായ ശുഭഗ്രഹങ്ങളോ നില്ക്കുന്നെങ്കിലും മേൽപ്രകാരം മരണം പറയാം.

അഷ്ടാദശേഷ്ടമസ്ഥാ
മാന്ദിമ്മന്ദേന്ദുസംയുതേബലിനാ
ദൃഷ്ട:കരോതിരവിനൊ
മരണംവഷ്മഹീസുതലഗ്ന. 26

ചൊവ്വ ലഗ്നത്തിൽ നില്ക്കുമ്പോഠം ഗുളികൻ ബലവാനായ ആദിത്യന്റെ ദൃഷ്ടിയോടുകൂടിയവനായി ചന്ദ്രമന്ദന്മാരോടൊന്നിച്ച 8-ാംഭാവത്തിൽനിന്നാലും 18-ാം കൊല്ലത്തിൽ മരിക്കും.

ജീവാംശയാതെദിനനാഥപുത്രെ
സപ്തേന്ദ്രഷ്ടാഷ്ടസതിലഗ്നനാഥഃ

യതിസപാത്തുംഗേപ്രജതിപ്രജാതോ
നരോത്രവഷ്ഷേമൃതിമൂനവിംശെ. 27

ശനി രാഹുദൃഷ്ടിയോടുകൂടിയവനായി ധനനവാംശ കത്തിലൊ മീനനവാംശകത്തിലൊ നില്ക്കുമ്പോൾ ലഗ്നാധിപൻ ശുഭദൃഷ്ടിയോടുകൂടാതെ ഉച്ചരാശിയിൽനിന്നാൽ 19-ാംവയസ്സിൽ മരണം പറയാം.

കുജേകക്കേമൃഗേസൂൎയ്യേ
ഭൃഗുസ്സൌരിചസൂൎയ്യഗൌ
ബുധോപ്യസ്തംഗതസ്തസ്യ
മൃതിരേകോനവിംശകേ. 28

ചൊവ്വ കൎക്കിടകത്തിലും, സൂൎയ്യൻ മകരത്തിലും നില്ക്കുമ്പോൾ ശുക്രമന്ദന്മാരും ബുധനും മൌഢ്യത്തോടുകൂടിയവരാണെങ്കിൽ അപ്പോൾ ജനിച്ചവനും ആയുസ്സ 19 വൎഷമാണ്.

ലഗ്നോപയാതേലഗ്നേശേ
നാന്യദൃഷ്ടേശുഭാന്വിതേ
രന്ധ്രേശേരന്ധ്രസംസ്ഥേച
ജാതസ്യായുസ്ത്രവിംശതിഃ 29

ലഗ്നാധിപൻ ശുഭയോഗത്തോടുകൂടിയവനായി അന്യഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാതെ ലഗ്നത്തിലും, അഷ്ടമാധിപൻ അഷ്ടമത്തിലും നില്ക്കുമ്പോൾ ജനിച്ചവൻ ഇരുപതാം വയസ്സിൽ മൃതനാകും.

ക്ഷീണെശശാങ്കേസതിപാപഖേടെ
രന്ധ്രേതദീശോയദികേന്ദ്രവൎത്തി

ലഗ്നേശചാരോ വീര്യവിവർജ്ജിതശ്ച
ജാതസ്യകാമാശചിമിതം തദായുഃ 30

ചന്ദ്രൻ ക്ഷീണനായിരിക്കുംസമയത്തിൽ 8-ാം ഭാവത്തിൽ പാപസ്ഥിതിയും അഷ്ടമാധിപന്റെ കേന്ദ്രസ്ഥിതിയും ലഗ്നാധിപന്റെ ബലഹാനിയുംകൂടിയുണ്ടായാലും മേൽപ്രകാരം 20-ാംവയസ്സിൽ മരിക്കും.

ആപോക്ലിമസ്ഥേഷു ശുഭഗ്രഹേഷു
ദിനേശപുത്രോയദിഷഷ്ഠസംസ്ഥഃ
നിശാകരശ്ചാഷ്ടമഭാവസംസ്ഥോ
ജാതസ്തദാവിംശതിവത്സരായുഃ 31

ശുഭഗ്രഹങ്ങൾ 3. 6. 9. 12. ഈ ഭാവങ്ങളിൽ നില്ക്കുമ്പോൾ ശനി ആറാംഭാവത്തിലും ചന്ദ്രൻ 8-ാംഭാവത്തിലും നിന്നാലും മേൽപ്രകാരം മരണം സംഭവിക്കുന്നതാണ്.

വിനാക്ഷീണേന്ദുരാഹുഭ്യാം
പാപഖേടൌയദിസ്ഥിതൌ
ധനേമൃതൌ ചാരിഫേവാ
പ്യായുഃഖാശചിമിതംഭവേൽ. 32

ക്ഷീണചന്ദ്രൻ, രാഹു ഇവരെ ഒഴിച്ചു മററുള്ള പാപന്മാരിൽ രണ്ടു ഗ്രഹങ്ങൾ രണ്ടാംഭാവത്തിലോ എട്ടാംഭാവത്തിലൊ പന്ത്രണ്ടാംഭാവത്തിലോ നിന്നാലും ആയുസ്സ് 20 കൊല്ലമാകുന്നു.

ഭൌമേലഗ്നായാതെരവിമന്ദൌ-
കേന്ദ്രഗൌബലാഢ്യകൌ

ആവിംശതേന്മൃതിസ്യാദ്ഭംഗേ-
വാരോഗയുക്തോവാ· 33

ചൊവ്വ ലഗ്നത്തിൽ നില്ക്കുമ്പോൾ സൂൎയ്യമന്ദന്മാർ ബലഹീനന്മാരായി കേന്ദ്രത്തിൽനിന്നാൽ 20-ാംവയസ്സിൽ മരണമോ അംഗവൈകല്യമോ രോഗമോ പറയാം.

കുജരവിയുക്തേലഗ്നേ
ചരരാശൌമദ്ധ്യസംസ്ഥിതേജീവേ
സുതധൎമ്മഗതേ ചന്ദ്രേ
ജാതസ്യാ വിംശതേർമൃതിൎഭവതി. 34

സൂൎയ്യൻ, ചൊവ്വ ഇവരിരുവരും ലഗ്നത്തിലും വ്യാഴൻ ചരരാശിയിലായി പത്താംഭാവത്തിലും നില്ക്കുമ്പോൾ അഞ്ചാംഭാവത്തിലോ 9-ാംഭാവത്തിലോ ചന്ദ്രൻനിന്നാൽ 20 കൊല്ലം ആയുസ്സാകുന്നു.

ഗുരുശുക്രൌ ച കേന്ദ്രസ്ഥൌ
ലഗ്നേശേപാപസംയുതേ
അപോക്ലിമസ്ഥസന്ധ്യായാം
ജാതസ്യായുർദ്ദ്വിഷത്രയം. 35

ഗുരുശുക്രന്മാർ കേന്ദ്രത്തിലും ലഗ്നാധിപൻ പാപസഹിതനായിട്ടു അപോക്ലിമത്തിലും നില്ക്കുമ്പോൾ സന്ധ്യാകാലത്തു ജനിച്ചുവന്ന ആയുസ്സ് ഇരുപത്തൊന്നു കൊല്ലമാകുന്നു.

വിലഗ്നാദഷ്ടമെക്രൂരഃ
കന്യാഘടവൃഷേഷപിസ്സഃ
മന്ദെ;മേഷെവൃഷെസൌമ്യെ;
മൃത്യുസ്യാദേകവിംശതൌ, 36

പാപഗ്രഹം എട്ടാംഭാവത്തിലും, കന്നി, കുംഭം, ഇട വം ഈ രാശികളിൽവെച്ച ഒന്നിൽ സൂൎയ്യനും, ശനി മേട ത്തിലും ഒരു ശുഭഗ്രഹം എടവം രാശിയിലുംനിന്നാൽ അ പ്പോൾ ജനിച്ചവന്ന 21 കൊല്ലം ആയുസ്സാകുന്നു.

ജീവനസഹിതസ്സൂൎയ്യോ
ലഗ്നാത് കീടരാശിഗഃ
അഷ്ടമാധിപതൌകേന്ദ്രെ
ദ്വാവിംശത്യബ്ദകെമൃതിഃ. 37

അഷ്ടമാധിപൻ കേന്ദ്രത്തിൽ നില്ക്കുമ്പോഴം സൂൎയ്യൻ വ്യാഴത്തോടൊന്നിച്ച വൃശ്ചികം രാശിയിലായി ലഗ്നത്തിൽ നിന്നാൽ ഇരുപത്തിരണ്ടാംകൊല്ലം മരിക്കും.

ലഗ്നെപ്യഷ്ടോദയെപാപ
ഖെചരൈഃ കേന്ദ്രവൎത്തിഭിഃ
നിധനസ്ഥസുധാംശൌ
ചതുൎവ്വിംശത്തുമൃത്യുഭാക്. 38

മേടം, എടവം, കൎക്കിടകം, ധനു, മകരം, ഈ രാശി കളിൽവെച്ച ഒന്നു ലഗ്നമായിവരികയും കേന്ദ്രത്തിൽ പാപ ഗ്രഹങ്ങളും 8ൽ ചന്ദ്രനും നില്ക്കുകയുംകൂടി ഉണ്ടായാൽ 24=ാംവയസ്സിൽ മരിക്കും.

സൌമ്യാംശകഗതഃകെതു
ൎയ്യസ്യലഗ്നംസമാശ്രിതഃ
അസ്ഥിഘാതാത്ഭവന്മൃത്യുഃ
പഞ്ചവിംശതിവത്സരെ. 39

ജനനകാലത്തു കേതു മകരംരാശിയിലോ കുംഭംരാശി ലൊ നവാംശകത്തോടുകൂടിയവനായി ലഗ്നത്തിൽ നില്ക്കു

ന്നവോ അവൻ അസ്വാസ്ഥ്യംനിമിത്തം 25-ാം വയസ്സിൽ മരിക്കും.

പാപദ്വയാന്തരഗതേ
ഹോരാനാഥേന സൌമ്യഗേ
പിതൃജന്മനിജാതസ്തു
പഞ്ചവിംശേ മൃതം വ്രജേൽ. 40

ലഗ്നാധിപൻ ശുഭയോഗത്തോടുകൂടാതെ പാപന്മാരുടെ ഇടയിൽ നില്ക്കുമ്പോൾ പിതാവിന്റെ ജന്മരാശിയിൽ ജനിച്ചവനും 25-ാം വയസ്സിൽ മരിക്കും,

ലഗ്നേ ഷഷ്ഠേ മദേ രന്ധ്രേ
ധമ്മർക്ഷേപാതഥാവ്യയേ
പാപയുക്തേക്ഷിതേ ചന്ദ്രേ
ഷഡ്വിംശെ മൃത്യുവാപ്നുയാൽ. 41

ചന്ദ്രൻ പാപയോഗദൃഷ്ടികളോടുകൂടിയവനായി ലഗ്നത്തിലൊ, 6. 7. 8. 9. ഈ ഭാവങ്ങളിലൊ നില്ക്കുമ്പോൾ ജനിച്ചവനും 27-ാം വയസ്സിൽ മരിക്കും.

അഷ്ടാവിംശതി വർഷേ
മരണം ചന്ദ്രാർക്കരാഹുഭിർയ്യുക്താം
കുർവ്വന്തി ലഗ്നസംസ്ഥാ
ജീവേ വ്യയഗേ തഥാ നിയതം. 42

വ്യാഴൻ പന്ത്രണ്ടാംഭാവത്തിൽ നില്ക്കുമ്പോൾ സൂര്യൻ, ചന്ദ്രൻ, രാഹു ഈ മൂന്നു ഗ്രഹങ്ങളും ഒന്നിച്ച് ലഗ്നത്തിൽ നിന്നാൽ 28-ാം വയസ്സിൽ മരിക്കും.

ചന്ദ്രോ മന്ദ സഹായസ്തു
സൂര്യശ്ചാഷ്ടമസംസ്ഥിതഃ

ഏകോനത്രിംശകേ വർഷേ
ജാതോ യമപുരം വ്രജേൽ. 43

ചന്ദ്രൻ ശനിയോടുകൂടിയവനായി വല്ലൊരു രാശിയിലും നില്ക്കുകയും സൂര്യൻ 8-ാംഭാവത്തിൽ നില്ക്കുകയുംകൂടി ഉണ്ടായാലും 29-ാംവയസ്സിൽ മരിക്കും.

ബലയുക്തേ നിശാനാഥ
പുത്രേ കേന്ദ്രമുപാശ്രിതേ
നചേദഷ്ടമഗഃ കശ്ചി
ത്രിംശദ്വർഷാണി ജീവതി. 44

ബുധൻ ബലവാനായി കേന്ദ്രത്തിൽ നില്ക്കുമ്പോൾ ഏതെങ്കിലും ഒരു ഗ്രഹം 8-ാംഭാവത്തിലില്ലാ എങ്കിൽ 30-ാം വയസ്സിൽ മരിക്കും.

ഭൌമേ വിലഗ്നേ ശുഭൈരദൃഷ്ടേ
ഷഷ്ഠാഷ്ടമേ വാർക്കിസുതേന യുക്തേ
സ ത്രിംശവർഷേ മരണം ജ്വരേണ
ജാതോ ജനോ യാതി കിമത്ര ചിത്രം. 45

ചൊവ്വ ശുഭദൃഷ്ടിയോടുകൂടാതെ ലഗ്നത്തിലും 6-ാംഭാവത്തിലൊ 8-ാംഭാവത്തിലൊ ശനിയും നില്ക്കുമ്പോൾ ജനിച്ചവൻ ജ്വരം പിടിപെട്ട് 30-ാംവയസ്സിൽ മരിക്കും.

ക്രൂരമധ്യഗതഃ സൂര്യോ
ലഗ്നസംസ്ഥോ ഭവേദ്യദി
ഏകത്രിംശന്മിതായുഃ സ്യാ
ത്തദാ ജാതോപി മാനവഃ 45

സൂര്യൻ ക്രൂരഗ്രഹങ്ങളുടെ ഇടയിലായി ലഗ്നത്തിൽനിന്നാൽ അപ്പോൾ ജനിച്ചവനും 31-ാംവയസ്സിൽ മരിക്കും.

അഷ്ടമപെ തനൌ വിലഗ്നെ
സ്ഥിരരാശൌ ജാതകെ നരൊയസ്തു
ചത്വാരിംശെ വൎഷെ
മരണം തസ്യ ന ശുഭയുക്തെ 46

അഷ്ടമാധിപൻ ലഗ്നത്തിൽ നില്ക്കുകയും 8-ാംഭാവത്തിൽ ശുഭഗ്രഹമില്ലാതെ വരികയുംകൂടിയുള്ളപ്പോൾ സ്ഥിരരാശിലഗ്നത്തിൽ ജനിച്ചവന് 40-ാംവയസ്സിൽ മരണം ഭവിക്കും.

ബുധെ ചതുൎത്ഥദശമെ
ചന്ദ്രെ ലഗ്നാഷ്ടമാന്ത്യഗെ
ഏകസ്ഥൌ ഗുരുശുക്രൌ ചെ
ത് പഞ്ചാശാബ്ദെ മൃതിംവദെൽ. 47

4 ലൊ 10 ലൊ ബുധനും ലഗ്നത്തിലൊ 8 ലൊ 12 ലൊ ചന്ദ്രനും നില്ക്കുമ്പോൾ ഗുരുശുക്രന്മാർ ഒരൊരാശിയിലായി വല്ലൊരു ഭാവത്തിലും നിന്നാൽ 50-ാംവയസ്സിൽ മരിക്കും.

സ്വൎക്ഷഗെ ചന്ദ്രമാലഗ്നെ
സപ്തമസ്ഥഃ ശുഭഗ്രഹഃ
ആയുസ്തുഷഷ്ടിവൎഷാണി
തത്രജാതസ്യ ജന്മനഃ 48

കൎക്കടകലഗ്നത്തിൽ ചന്ദ്രനും 7-ൽ ശുഭഗ്രഹവും നിന്നാൽ 60 കൊല്ലം ആയുസ്സാകുന്നു.

സൂൎയ്യെണസഹിതഃപാപി
ജന്മരാശ്യധിപൊ ഭവെൽ

ലഗ്നേശശനിസൂര്യാ കേന്ദ്രേ
ഗുരുഃഷഷ്ഠിതമേ മൃതിഃ. 49

ചന്ദ്രലഗ്നാധിപൻ സൂര്യനോടൊന്നിച്ച് വല്ലൊരു ഭാവത്തിലും ലഗ്നാധിപൻ 8-ാംഭാവത്തിലും വ്യാഴൻ കേന്ദ്രത്തിലും നിന്നാലും 60-ാംകൊല്ലത്തിൽ മരിക്കും.

പഞ്ചമസ്ഥ ധരാസൂനൌ
നീചേ മന്ദേ സ്തംഗേ രവൌ
നരഃപ്രജാതോ വർഷാണാം
സപ്തതൌ നിധനം വ്രജേൽ. 50

ചൊവ്വ 5-ാംഭാവത്തിലും ശനി മേടത്തിലും സൂര്യൻ 7 ലും നില്ക്കുന്നവൻെറ ആയുസ്സ് 70 കൊല്ലമാകുന്നു.

ഇനി എഴുപതു വയസ്സിനു മേൽ 100 വയസ്സിലകത്തു മരിക്കുന്ന ചില യോഗങ്ങളും പറയാം. ഇതിന്ന് ദീർഘായുസ്സ് എന്നു പറയും.

1. അഷ്ടമാധിപനൊ, ശനിയൊ മിത്രക്ഷേത്രത്തിലൊ, സ്വക്ഷേത്രത്തിലൊ ഉച്ചരാശിയിലൊ നിന്നാൽ ദീർഘായുസ്സാണ്.

2. ലഗ്നാധിപനും 8-ാംഭാവാധിപനും ശുഭദൃഷ്ടിയോടുകൂടെ കേന്ദ്രത്തിലൊ പണഫരത്തിലൊ നിന്നാലും ദീർഘായുസ്സാണ്.

3. ശുഭന്മാർ 6. 7. 8. ഈ ഭാവങ്ങളിലായിട്ടും, പാപന്മാർ 3. 6. 11 ഈ ഭാവങ്ങളിലായും നില്ക്കുമ്പോൾ ജനിച്ചവനും ദീർഘായുസ്സാണ്.

4. പാപന്മാർ 6. 12. ഈ ഭാവങ്ങളിലും ലഗ്നാധിപൻ കേന്ദ്രത്തിലും നിന്നാലും മേൽപ്രകാരം പറയാം.

5. പാപന്മാർ 8 ലും പത്താംഭാവാധിപൻ ഉച്ചരാശിയിലും നിന്നാലും ദീർഘായുസ്സ്.

6. ശുഭന്മാർ കേന്ദ്രങ്ങളിൽ നില്ക്കുമ്പോഴും ലഗ്നാധിപൻ ശുഭയോഗത്തോടും വ്യാഴദൃഷ്ടിയോടും കൂടിയവനായി നിന്നാലും ദീർഘായുസ്സ്.

7. രാഹു ഏതെങ്കിലും 3 ഗ്രഹങ്ങളുടേയും കേതുവിന്റെയും ഗുരുശുക്രന്മാരുടേയും ദൃഷ്ടിയോടുകൂടെ ഇടവം രാശിയിലായി കേന്ദ്രത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ദീർഘായുസ്സ്.



8. ലഗ്നാധിപനും ശുഭഗ്രഹങ്ങളും കേന്ദ്രങ്ങളിൽ നിന്നാൽ മേൽപ്രകാരം.

9. അഷ്ടമാധിപനും പാപന്മാരും ആപോക്ലിമത്തിലായാലും ടി ഫലം.

10. സൂര്യാദി സപ്തഗ്രഹങ്ങൾ ലഗ്നം തുടങ്ങിയുള്ള 6 ഭാവങ്ങളിലായി നിന്നാലും ടി ഫലമാകുന്നു.

സമാപ്തം.



# മററു ചില
# പുതിയ പുസ്തകങ്ങൾ.

---

## കാമശാസ്ത്രം (ഗദ്യം)

രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പ് വാത്സ്യായനമഹൎഷിയാൽ ഉണ്ടാക്കിയതും, രതിശാസ്ത്രതത്വങ്ങളെ വിവരിക്കുന്നതും ആണ് ഈ പുസ്തകം. വിവാഹാനന്തരം ദമ്പതിമാർ ചെയ്യേണ്ടതും അറിഞ്ഞിരിക്കേണ്ടതും ആയ സകല രതിക്രീഡാസമ്പ്രദായങ്ങളും, ആലിംഗനചുംബനാദികളും, ചെറുപ്പക്കാരികളെ പാട്ടിലാക്കുന്ന വിദ്യകളും മററു പല രഹസ്യവിവരങ്ങളും സരസമായി വൎണ്ണിച്ചിട്ടുണ്ട്. ലളിതഭാഷയിൽ എഴുതിയത് — വില ക 2 0 0

## ദാമ്പത്യരഹസ്യം (ഗദ്യം)

ഭാൎയ്യാഭൎത്താക്കന്മാർ അറിയേണ്ട ഭാൎയ്യാധൎമ്മം, ഋതുകാലം, ആൎത്തവം, ശുക്ലം, രതിക്രീഡകൾ, ഗൎഭലക്ഷണം, ഗൎഭകാലത്തെ ദിനചൎയ്യകൾ, പ്രസവവേദന, ഗൎഭശിശു ആണോ പെണ്ണോ എന്നു മുൻകൂട്ടി അറിയേണ്ട വിവരങ്ങൾ, പ്രസവം, ശിശുസംരക്ഷണം, പ്രസവഗണനപട്ടിക, പ്രസവാനന്തരമുള്ള ചികിത്സകൾ, ദമ്പതികളുടെ ദിനചൎയ്യ, പാചകശാസ്ത്രം തുടങ്ങി വിലയേറിയതും അറിയേണ്ടതും ആയ 150-ൽ അധികം പ്രധാനവിഷയങ്ങൾ ഇതിൽ സരസമായി വിവരിക്കുന്നു — വില ക 1 0 0

## വ്രതചൂഡാമണി (ഗദ്യം)

ഹിന്തുക്കളുടെ വിശേഷദിവസങ്ങളായ ഏകാദശി, ശിവരാത്രി, ഷഷ്ഠി, പാനകപൂജ, ഓണം, വിഷു, തിരുവാതിര, അയനം, ഓണം, കൎക്കിടകസംക്രാന്തി, വിനായകചതുൎത്ഥി, തുടങ്ങി അനവധി വ്രതങ്ങളുടെ ആഗമം, മാഹാ




ത്ത്യം തുടങ്ങിയ സകല ചരിത്രങ്ങളും ഇതിൽ വിവരിക്കുന്നു. വില ക 1 4 0

## നന്തനാർചരിത്രം (ഗദ്യം)

ചിദംബരത്തുവന്ന് മോക്ഷം നേടിയ നന്തന്റെ യഥാർത്ഥജീവചരിത്രമാണ് ഈ പുസ്തകത്തിൽ വിവരിക്കുന്നത്. നന്തന്റെ യഥാർത്ഥചരിത്രം അറിയേണ്ടവർ ഇതാണ് വായിക്കേണ്ടത്— വില 0 8 0

## ആനന്ദരാമായണം (ഗദ്യം)

മലയാളത്തിൽ രാമായണം പലതും ഉണ്ടായിട്ടുണ്ട്. അവ ഒന്നിലുംതന്നെ ആനന്ദരാമായണത്തിലുള്ളതുപോലെ ഒരു സംഗതിയും വിസ്തരിച്ചുകാണുന്നില്ല. എന്നല്ലാ ഇതിൽ രാവണന്റെ ഉത്ഭവം മുതൽ കഥ തുടങ്ങുന്നു. രാവണവധാനന്തരം അയോദ്ധ്യയിൽവന്ന് പട്ടാഭിഷേകം കഴിഞ്ഞ് തീർത്ഥയാത്രയും, അതിനുശേഷം അശ്വമേധയാഗവുംകൂടി ഇതിലുണ്ട്. ഹനുമാൻ, സീത, രാവണൻ, ജാംബവാൻ, ഇവരുടെ പൂർവ്വചരിത്രം വർണ്ണിച്ചിട്ടുള്ളതു വായിക്കേണ്ടതാണ്. ത്രേതായുഗത്തിലെ സകലചരിത്രവും ഇതിൽ ഉണ്ട്. ദ്വാപരയുഗകഥ (ഭാരതം) ഇതു വായിച്ചശേഷമായാൽ അനവധി ചരിത്രങ്ങൾ അറിയാം—ഈ ആനന്ദരാമായണം ഒരു സംസ്കൃതഗ്രന്ഥത്തിൽനിന്നു പരിഭാഷപ്പെടുത്തിയതാകുന്നു. ലളിതമലയാളം. അധികം കേട്ടിട്ടില്ലാത്ത ഉപകഥകളും ഉജ്ജ്വലഉപദേശങ്ങളും ഇതിൽ അനവധിയുണ്ട്. രാമായണത്തിന്റെ രമണീയതയും മാഹാത്മ്യവും വാസ്തവരൂപത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത് ഇതിലാണ്. വായിക്കുന്നവർക്ക് ഭക്തിയും രസവും ആത്മജ്ഞാനവും വിജ്ഞാനവും ഒരേ അവസരത്തിൽ ഇതു പ്രദാനം ചെയ്യുന്നു. "എന്തൊരു രാമായണമാണിത്" എന്നു വായനക്കാർ അത്ഭുതപ്പെട്ടുപോകും. വില ക 2 0 0

ജ്ഞാനസാഗരം പുസ്തകശാല, തൃശ്ശിവപേരൂർ.